# മൊല്ലാക്കയുടെ കുതിര

പാവനാടകങ്ങൾ



## ബാലോത്സവജാഥ 87

ആഗസ്റ്റ് 1 മുതൽ 15 വരെ

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# മൊല്ലാക്കയുടെ കുതിര

## എസ്. ശിവദാസ്

### രംഗം 1

[കൊച്ചുമോൾ ഡാൻസ് ചെയ്തു പാട്ടുപാടി രംഗത്തു വരുന്നു.]

കൊച്ചുമോൾ: മണി മണി മണി
കിണി കിണി കിണി
മണികിണി കിണിമണി
ണിംങ്ങ് ണിംങ്ങ് ണിംങ്ങ്

ഹി....ഹി....ഹി.... (ചിരിക്കുന്നു.) എന്നിട്ട് എന്തോ ഓർത്തു നില്ക്കുന്നു. അയ്യയ്യോ....ഇന്നല്ലേ അച്ഛൻ ഒരു കഥപറയാമെന്ന് ഏററിരുന്നത്. ചേട്ടാ....ചേട്ടാ....

(ഉച്ചത്തിൽ വിളിക്കുന്നു. ചേട്ടൻ പ്രവേശിക്കുന്നു.)

ചേട്ടൻ: എന്താ....കിണികിണി മോളേ....?

കൊച്ചുമോൾ: ചേട്ടാ....ഇന്നല്ലേ അച്ഛൻ ഒരു കഥ പറയാമെന്ന് പറഞ്ഞിരുന്നത്....

[ചേട്ടൻ സന്തോഷംകൊണ്ട് ചാടിത്തുള്ളികൊണ്ട്]

ചേട്ടൻ: ശരിയാണല്ലേ. ഞാനങ്ങു മറന്നുപോയി.

മോൾ: കിണി കിണി കിണി
മണി മണി മണി (ഡാൻസു ചെയ്യുന്നു.)
അച്ഛാ....അച്ഛാ....

(അച്ഛൻ പ്രവേശിക്കുന്നു.)

അച്ഛൻ; എന്താ കിണി കിണി മോളെ

(രണ്ടുപേരും ഒരുമിച്ച്)

ചേട്ടൻ
മോള് } കഥ....കഥ പറഞ്ഞുതരുന്നത്. മറന്നോ.

അച്ഛൻ: കഥയോ....?

മോളു്
ചേട്ടൻ } അതെ....മൊല്ലാക്കയുടെ കഥ. ഇന്നാ പറഞ്ഞു തരാമെന്നു പറഞ്ഞിരുന്നതു്.

അച്ഛൻ: ആണോ....? എങ്കിൽ അങ്ങനെതന്നെ മക്കളേ. കൂട്ടുകാരെ...ചെര ഇതെന്താ നിങ്ങൾ വിളി കേൾക്കാത്തതു് (ഉച്ചത്തിൽ) മക്കളേ........

[സദസ്യരെക്കൊണ്ടു് എന്തോ എന്നു് വിളികേൾപ്പിക്കണം. കൂട്ടത്തിൽ മോളും ചേട്ടനും വിളികേൾക്കണം]

കൂട്ടുകാരേ........

ചേട്ടൻ
മോളു് } എന്തോ.... (സദസ്യരും വിളികേൾക്കണം)

അച്ഛൻ: മൊല്ലാക്കയുടെ കുതിരയുടെ കഥ കേൾക്കണോ?

['വേണം' എന്നു സദസ്യർ പറയട്ടെ. സദസ്സിൽ ആരെങ്കിലുമിരുന്നു പറഞ്ഞാൽ എല്ലാവരും പറയും]

അച്ഛൻ: ദാ.... എങ്കിൽ കേട്ടോളൂ. പണ്ടു്....പണ്ടു്.... നടന്ന കഥയാ....കേട്ടോ....?

മോൾ: എവിടെ നടന്ന കഥയാ അച്ഛാ....?

അച്ഛൻ: അറേബ്യയിൽ... അവിടെ ഒരു അപ്പൂപ്പനുണ്ടായിരുന്നു....ആരാ ഉണ്ടായിരുന്നതു്..?

മക്കൾ: അപ്പൂപ്പൻ [സദസ്യരും പറയട്ടെ]

[സ്റ്റേജിൽനിന്നു് അച്ഛൻ പെട്ടെന്നു് അപ്രത്യക്ഷനാകുന്നു. പെട്ടെന്നു്, അപ്പൂപ്പൻ എന്നു പറയുമ്പോൾ ത്തന്നെ അപ്പൂപ്പൻ പ്രവേശിക്കുന്നു. അപ്പൂപ്പൻ സദസ്യരെ വണങ്ങുന്നു.

അച്ഛൻെറ ശബ്ദം

ദാ അപ്പൂപ്പനെ കണ്ടോ....? അപ്പൂപ്പനു് മക്കൾ മൂന്നായിരുന്നു. മിടുമിടുക്കന്മാരായ മൂന്നു ആൺമക്കൾ.

[ആൺമക്കൾ മൂന്നും രംഗത്ത്‌വന്നു സദസ്യരെ തൊഴുന്നു അപ്പൂപ്പൻ മക്കളെ മൂൻപേരേയും ഒരു വശത്തു നിർത്തി അണച്ചുകൊണ്ട്‌]

അപ്പൂപ്പൻ: എനിക്കു് മക്കൾ മൂന്നല്ല. ഏഴപേർ കൂടിയുണ്ട്‌ ഓമനകളെ....വരൂ .

(പെട്ടെന്നു് ഏഴ കുതിരകൾ മറുവശത്തു് ഉയന്നുവന്നു് അപ്പൂപ്പനോടു് ചേൻനിന്നു് തലയാട്ടുന്നു. അപ്പൂപ്പൻ മക്കളുടെ നേരെ തിരിഞ്ഞുനിന്നു പറയുന്നു)

''മക്കളെ ഈ മിണ്ടാപ്രാണികളെ എന്നും സ്നേഹിക്കണം. അവരാ നമ്മുടെ എല്ലാ ഐശ്വര്യത്തിനും കാരണം''

[മക്കൾ തലകുലുക്കുന്നു. പെട്ടെന്നു് അപ്പൂപ്പൻ ചെരിയുന്നു. ക്ഷീണിതനായി]

''എനിക്കു വല്ലാതെ തല കറങ്ങുന്നല്ലോ. നെഞ്ചിനു വല്ലാത്ത വേദന. ഹെ....''

മക്കൾ: അയ്യോ.....! അച്ഛനെന്തുപ്പററി [അവർ അപ്പൂപ്പനെ പിടിച്ചു കിടത്തുന്നു. ശുശ്രൂഷിക്കുന്നു.]

ഒരാൾ: അനിയാ ഓടിച്ചെന്നു വെള്ളം കൊണ്ടുവാ....!

[ഇളയവൻ ഓടിച്ചെന്നു് വെള്ളം കൊണ്ടുവരുന്നു. അച്ഛനെ കുടിപ്പിക്കുന്നു. ശോകസാന്ദ്രമായ പാശ്ചാത്തലം]

അപ്പൂപ്പൻ: [അടുത്തുനില്ക്കുന്ന മക്കളോടു് (ദുഃഖത്തോടെ) മക്കളേ. .ഞാൻ മരിക്കാൻ പോവുകയാണു്. നിങ്ങൾ സ്നേഹത്തോടെ സഹകരിച്ചു് ജീവിക്കണം. എൻെറ കമ്പറടക്കം കഴിഞ്ഞാൽ നിങ്ങൾ എന്തുചെയ്യണമെന്നു് ദാ....ഈ കവറിലുണ്ടു് സൂക്ഷിച്ചുവച്ചോളൂ.

[ഒരുവൻ കവർ ഉയത്തിപ്പിടിക്കുന്നു. ഒരുമകൻ അതു വാങ്ങുന്നു. ശോകസാന്ദ്രമായനിമിഷങ്ങൾപെട്ടെന്നു്]

''അയ്യോ.....അയ്യോ.....ഞങ്ങളെ വിട്ടുപോയെ..... അയ്യോ'' എന്നു മക്കൾ കരയുന്നു. കുതിരകളും കൂടെ കരയുന്നു.

രംഗം 2

[കമ്പറടക്കഘോഷയാത്ര. മക്കൾ മയ്യത്ത് ചുമന്ന് നീങ്ങുന്നു. പിറകെ കുതിരകളും...ശോകംനിറഞ്ഞ പാശ്ചാത്തല സംഗീതം]

രംഗം 3

**കമൻററി:** [അങ്ങനെ നമ്മുടെ അപ്പൂപ്പൻ മരിച്ചു. മക്കൾ കണ്ണുനീർ വാർത്തു. കുതിരകളും തേങ്ങിക്കരഞ്ഞു. അവ തീററ തിന്നാതെ നിന്നു. കാലമേറെക്കഴിഞ്ഞു. മക്കൾ പിന്നേയും വലുതായി]

**മക്കൾ:** [രംഗത്ത് വരുന്നതിനുമുമ്പ്] ''ഇനി ഞങ്ങളെന്തു ചെയ്യണമെന്നായിരുന്നു അച്ഛന്റെ ആഗ്രഹം''

(രംഗത്ത് മക്കൾ മൂന്നുപേരും പ്രത്യക്ഷപ്പെടുന്നു.)

**ഒരുമകൻ:** നമുക്ക് കവർ തുറന്നുനോക്കാം.

**മറെറാരുമകൻ:** അങ്ങനെതന്നെ....

[ഒരുമകൻ ഓടിപോകുന്നു. കവറുമായി വരുന്നു. തുറക്കുന്നു. കടലാസ് നിവർത്തി വായിക്കുന്നു. ഉച്ചത്തിലാണ് വായന.]

''മക്കളെ നിങ്ങൾ മൂന്നുപേരും മറുനാട്ടിൽ കച്ചവടത്തിനായി പോകണം. നീതിവിട്ട ജീവിക്കരുത്. കച്ചവടത്തിൽ കള്ളം കാണിക്കരുത്. എന്റെ പുന്നാരമക്കളായ കുതിരകളെ പങ്കുവെച്ചെടുക്കണം. പകുതി മൂത്തമകനെടുക്കണം. പിന്നീടുള്ളതിന്റെ പകുതി രണ്ടാമനെടുത്തോളു. ശേഷിക്കുന്നതിന്റെ പകുതി മൂന്നാമനും. മിച്ചം വരുന്നത് എല്ലാവർക്കും കൊടുക്കണം.

[രംഗം നിശ്ശബ്ദം ... അല്പം കഴിഞ്ഞ് മൂത്തവൻ ഓടിപ്പോയി കുതിരകളെ കൊണ്ടുവന്നു നിരത്തി നിർത്തി വീതിക്കാൻ നോക്കുന്നു.

മൂത്തവൻ: അനുജന്മാരെ ഇതൊരു ഗുല്യമാല്യ പ്രശ്നമാണ ല്ലോ. ഏഴുകുതിരകളുടെ പകുതി എങ്ങനയാ എടു ക്കുക?

രണ്ടാമൻ: ''ശരിയാ ഇക്കാ. മൂന്നരക്കുതിരയെ എങ്ങനെ മാററും.

മൂന്നാമൻ: അതിൻെറ പകുതിയോ ഒന്നേമുക്കാൽ''

ഒന്നാമൻ: അതിൽ പകുതി....പകുതി......അള്ളാ....അത്ര കണക്കുകൂട്ടാൻപോലും പററുന്നില്ലല്ലോ.

രണ്ടാമൻ: നമുക്കു മൊല്ലാക്കയെത്തന്നെ കാണാം. അദ്ദേ ഹം ഒരു വഴി കാട്ടിത്തരും തീർച്ച.

മൂന്നാമൻ: ശരിയാ........ മഹാ പണ്ഡിതനല്ലേ നമ്മുടെ മൊല്ലാക്ക....!

[എല്ലാവരും നടന്നു നീങ്ങുന്നു. കുതിരകൾ പുറകെ]

— കർട്ടൻ —

രംഗം 4

(മൊല്ലാക്ക കുതിരപ്പുറത്തുവരുന്നു.)

മൊല്ലാക്ക: രാവിലെ കുതിരപ്പുറത്തൊന്നു സവാരി ചെയ്താൽ നല്ല സുഖമാ....കുതിരക്കും എനിക്കും നല്ല വ്യായാമം [കുതിരയെ ഓമനിച്ചുകൊണ്ടു്] എന്താ മോനെ അകലേക്കു നോക്കി തലയിളക്കുന്നതു് വല്ല വരും വരുന്നുണ്ടോ?

[കുതിര നോക്കുന്ന സ്ഥലത്തേക്കു നോക്കി ''റബ്ബേ.... അകലെനിന്നും ആരോ വരുന്നുണ്ടല്ലോ''....! [ഒന്നു കൂടി സൂക്ഷിച്ചുനോക്കി]

ആഹാ ഇതു് നമ്മുടെ പ്രിയ മിത്രമായിരുന്ന സുലൈ മാൻെറ പുത്രന്മാരും കുതിരകളുമാണല്ലോ.

[കൈ ഉയർത്തി അഭിവാദ്യം ചെയ്യുന്നു]

''അസലാമു അലൈക്കും''

[മൊല്ലാക്ക കുട്ടക്കാരന്റെ മക്കളെ തലോടുന്നു. കുതിരകളെ ഓമനിക്കുന്നു. തന്റെ കുതിരയുടെ അടുത്തു് ചെന്നു നിന്നിട്ടു്]

മൊല്ലാക്ക: അപ്പോ....എന്താ വിശേഷായിട്ടു്....? [ഒരു മകൻ കവറെടുത്തു് നീട്ടുന്നു. മൊല്ലാക്ക വാങ്ങി വായിക്കുന്നു. ഉച്ചത്തിൽ]

“മക്കളെ നിങ്ങൾ മൂന്നുപേരും മറുനാട്ടിൽ കച്ചവടത്തിനു പോകണം. നീതിവിട്ടു ജീവിക്കരുതു്. കച്ചവടത്തിൽ കള്ളം കാണിക്കരുതു്. എന്റെ പുന്നാരമക്കളായ കുതിരകളെ പങ്കുവെച്ചെടുക്കണം. പകുതി മൂത്തമകനെടുക്കണം. പിന്നീടുള്ളതിന്റെ പകുതി രണ്ടാമനെടുത്തോളൂ. ശേഷിക്കുന്നവന്റെ പകുതി മൂന്നാമനും. മിച്ചം വരുന്നതു് എല്ലാവർക്കും കൊടുക്കണം.”

[മൊല്ലാക്ക അത്ഭുതപ്പെട്ടു നില്ക്കുന്നു. രംഗത്തു് അങ്ങോട്ടുമിങ്ങോട്ടും നടന്നു് ആലോചിച്ചശേഷം]

ഏഴിൽ പകുതി മൂന്നര. അതിന്റെ പകുതി ഒന്നേമുക്കാൽ. അതിന്റെ പകുതി....റബ്ബേ....ഈ പുന്നാര കുതിരകളെ അരയും കാലുമരയ്ക്കാലുമാക്കി കാണിക്കാനോ....? സുലൈമാനേ....നീ എന്താ ഉദ്ദേശിച്ചതു്. നീ എന്റെ പ്രിയ സുഹൃത്തിനെ പതിവു പോലെ കബളിപ്പിക്കയാണോ....? [ആലോചിച്ചു നിന്നിട്ടു്] ങാ....ഒരു വഴിയുണ്ടാക്കാം. [ആലോചിക്കുന്നു....പൊട്ടിച്ചിരിച്ചിട്ടു്]

പ്രശ്നങ്ങൾ ഉണ്ടാകുമ്പോഴല്ലേ പരിഹാരവും തോന്നുക. സുലൈമാനെ.. ഞാൻ വഴി കണ്ടുപിടിച്ചു.

[തന്റെ കുതിരയെ ഉമ്മവെയ്ക്കുന്നു. അവനെ പിടിച്ചു കൊണ്ടുപോയി ഏഴു കുതിരകളോടൊപ്പം നിർത്തുന്നു. കുതിരകളെ എല്ലാററിനേയും കൂടി ഒന്നു കറക്കുന്നു.] മൂത്തവനോടു്.

മൊല്ലാക്ക: മൂത്തപുത്രനായ നിനക്കു് എത്ര കുതിരകളെ തരണം.

മൂത്തവൻ: പാതി....

മൊല്ലാക്ക: ശരി. കൃത്യം പകുതി കുതിരകളേയും എണ്ണി യെടുത്തു പോകൂ.

[മൂത്തവൻവന്നു്, കുതിരകളെ തൊട്ടു എണ്ണുന്നു.]

''ഒന്നു്, രണ്ടു്, മൂന്നു്, നാലു്.... ശരി'' [നാലിൽ തൊട്ടുനിർത്തി ആ നാലു കുതിരകളേയുംകൊണ്ടു് നട ന്നുവന്നു മൊല്ലാക്കയെ അഭിവാദ്യംചെയ്തു് അനുജ ന്മാരെ നോക്കി യാത്രപറഞ്ഞു് പോകുന്നു. അനുജ ന്മാർ തൊഴുന്നു]

മൊല്ലാക്ക: രണ്ടാമത്തു് എത്ര കുതിരകളെ തരണമെന്നാ സുലൈമാൻ പറഞ്ഞതു്....?

രണ്ടാമൻ: ''ശേഷിക്കുന്നതിൽ പാതിപ്രഭോ''

മൊല്ലക്ക: പാതിതന്നെ എടുത്തുകൊണ്ടുപോകൂ മകനെ..

[രണ്ടാമനും മൂത്തവൻ ചെയ്തപോലെ എണ്ണി. രണ്ടു കുതിരകളെക്കൂട്ടി രംഗം വിടുന്നു.]

മൊല്ലാക്ക: ഏററവും ഇളയവനു് എത്രവേണം.

ഇളയവൻ: ശേഷിക്കുന്നതിൻെറ പാതി പ്രഭോ....''

മൊല്ലാക്ക: എങ്കിലതുതന്നെ..... എടുത്തു പൊയ്ക്കൊള്ളുക.

[ഇളയവനും എണ്ണി. ഒരു കുതിരയുമായി പോകുന്നു. മൊല്ലാക്ക ശേഷിക്കുന്ന തൻെറ കുതിരയെ കെട്ടിപ്പി ടിച്ചു് ചിരിക്കുന്നു.]

മൊല്ലാക്ക: എല്ലാം മംഗളമായി കലാശിച്ചു. നീ തന്നെ യാണിതിനു സഹായിച്ചതു് മോനെ.

[കുതിരയെ വീണ്ടുമാശ്ലേഷിക്കുന്നു. അതിൻെറ പുറ ത്തുകയറി സ്ഥലം വിടുന്നു.

— കർട്ടൻ —

രംഗം 5

[ആദ്യത്തെ, അച്ഛൻ കഥ പറയുന്ന രംഗം മകളും മകനും അടുത്തുണ്ട്]

അച്ഛൻ: അങ്ങനെ മൊല്ലാക്ക ആ കാര്യം നടത്തികൊടുത്തു.

മകൻ: മൊല്ലാക്ക ബഹുമിടുക്കൻതന്നെ ആയിരുന്നു. അല്ലേ അച്ഛാ....

അച്ഛൻ: (സദസ്യരുടെ നേരെ തിരിഞ്ഞു്)
ആട്ടെ മൊല്ലാക്കയുടെ കുതിരയുടെ ജോലി എന്തായിരുന്നു.

മകൻ: ''കുതിരകളുടെ വീതം വയ്ക്കലിൽ സഹായിക്കുക മാത്രം.''

അച്ഛൻ: [സദസ്യരെ നോക്കി] ഇവൻ പറഞ്ഞതു് ശരിയാണു് കൂട്ടരെ. വീതം വയ്ക്കൽ എന്ന പ്രവർത്തിക്കു് സഹായിക്കുക മാത്രമായിരുന്നു മൊല്ലാക്കയുടെ കുതിര. സത്യം പറഞ്ഞാൽ നിങ്ങളിൽ പലക്കും ഇത്തരം മൊല്ലാക്ക കുതിരകളെ പരിചയവുമുണ്ടു്. ഇല്ലേ....?

സദസ്യർ
മകൻ } ഇല്ല.
മകൾ

അച്ഛൻ: ഇല്ലേ.... (ചിരിക്കുന്നു) ആട്ടേ നിങ്ങൾക്കു് പ്ലാസ്റ്റിക്ചീപ്പില്ലേ, സോപ്പുപെട്ടിയില്ലേ. ചിലക്കു് കോട്ടണും, പോളിസ്റ്ററും തുണിത്തരങ്ങൾ കാണും. പാർപ്പിട സാധനങ്ങൾ, മരുന്നുകൾ, യന്ത്രസാമഗ്രികൾ, വാർത്താവിനിമയ ഉപകരണങ്ങൾ. ഇങ്ങനെ പുതിയ ലോകത്തു് എന്തെല്ലാം പുത്തൻ ഉല്പന്നങ്ങൾ. അവയൊക്കെ ഉണ്ടാക്കുന്നതോ, പുതിയ വസ്തുകൾ കൊണ്ടാണു്. ഈ വസ്തുകളുണ്ടാക്കുന്ന ശില്പികളാണു് തന്മാത്രാ ശില്പികൾ.

മകാ: തന്മാത്രാശില്പികളോ....?

മകൻ: അതെ, രസതന്ത്രജ്ഞന്മാർ.

അച്ഛൻ: അവർ ഇവയൊക്കെ ഉണ്ടാക്കുന്നതു് പല പല രാസപ്രവർത്തനങ്ങളിലൂടെയാണു്.

[സദസ്യരെ നോക്കി] എന്തിലൂടെയാണു്.

എല്ലാവരും: രാസപ്രവർത്തനങ്ങളിലൂടെ.

അച്ഛാ: രാസപ്രവർത്തനങ്ങൾ നടത്താൻ വളരെ വിഷമമാണു്. അവ നടന്നിരുന്നതു് ചില മൊല്ലാക്ക കുതിരകളുടെ സഹായത്താലാണു്.

മകൻ: ങേ...കുതിരകളുടെ സഹായത്താലോ?

അച്ഛാ: കുതിരകളുടെയല്ല. മൊല്ലാക്ക കുതിരകളുടെ. രാസപ്രവർത്തനങ്ങളെ സഹായിക്കുന്ന മൊല്ലാക്ക കുതിരകളെയാണു് ഉൽപ്രേരകങ്ങൾ. അല്ലെങ്കിൽ കാററലിസ്റ്റുകൾ അല്ലെങ്കിൽ രാസത്വരകങ്ങൾ എന്നു വിളിക്കുന്നതു്.

മകൻ: ഇതാണോ സംഗതി.... എനിക്കു് ഇപ്പോഴല്ലേ കാര്യം പിടികിട്ടിയതു്. ഞാൻ ക്ലാസിൽ ഉൽപ്രേരകങ്ങൾ എന്താണെന്നു പഠിച്ചിട്ടുണ്ടു്.

അച്ഛാ: ഉവ്വോ! (ചിരിക്കുന്നു.) എന്നാലെൻെറ പൊന്നുമോൻ എന്താ പഠിച്ചതെന്നു്, ഇവർക്കെല്ലാം ഒന്നു പറഞ്ഞുകൊടുക്കൂ.... (മകൻ നേരെ നില്ക്കുന്നു. സദസ്യരെ നോക്കുന്നു. കൈ ഉയർത്തി താഴ്ത്തി എന്തോ വലിയ കാര്യം ചെയ്യാൻ പോകുന്ന ഭാവത്തിൽ മസിൽപിടിച്ചു് ശ്വാസം പിടിച്ചു് ഉച്ചത്തിൽ ഒററശ്വാസത്തിൽ വെടിപൊട്ടുംപോലെ കാണാപാഠം പഠിച്ചുവച്ചിരുന്നതു് ഛർദ്ദിക്കുന്നു.

മകൻ: ''ഹൈഡ്രജൻ പെറോക്സയിഡിൻെറ വിഘടനം വളരെ മന്ദമായി നടക്കുന്ന ഒരു പ്രവർത്തനമാണെന്നും അല്പം മാംഗനീസ് ഡയോക്സയിഡു് കലർത്തുന്നതു

മൂലം രാസപ്രവത്തനത്തിൻെറ വേഗത അനേകമടങ്ങു വദ്ധിപ്പിക്കാൻ കഴിയും. വേഗത വദ്ധിപ്പിക്കാൻ ചേത്ത രാസപദാത്ഥം മുഴുവനും അത്ര അളവിൽ യാതൊരു രാസമാററവും കൂടാതെതന്നെ രാസപ്രവർത്തനത്തിൻെറ ഒടുവിൽ വീണ്ടെടുക്കാൻ കഴിയും, അതു് രാസമാററത്തിനു് വിധേയമാകുന്നില്ല. അങ്ങനെയുള്ള പദാത്ഥങ്ങളെ ഉൽപ്രേരകങ്ങൾ അഥവാ കാററലിസ്റ്റുകൾ എന്നു പറയുന്നു. സ്ഥിരമായ രാസമാററത്തിനു വിധേയമാകാതെ ഒരു രാസപ്രവത്തനത്തിൻെറ വേഗത വ്യത്യാസപ്പെടുത്തുന്ന പദാർത്ഥമാണു് ഉൽപ്രേരകം.

[അണക്കുന്നു. തളന്നു നില്ക്കുന്നു. തലയിൽ കൈവെയ്ക്കുന്നു. അച്ഛനും മകളും ചേട്ടൻെറ പ്രകടനംകണ്ടു് പൊട്ടിച്ചിരിക്കുന്നു. അച്ഛൻ അടുത്തുചെന്നു് മകനെ തടവി ആശ്വസിപ്പിക്കുന്നു. മകൾ ചേട്ടനെ വീശുന്നു]

**അച്ഛൻ:** നിനക്ക് വെള്ളം കുടിക്കണോ..മകനേ....

**മകൾ:** ചേട്ടനെന്താ ശ്വാസംവിടാതെ പറഞ്ഞതു്. ഒന്നും മനസ്സിലായിട്ട കൂടിയില്ല.

**അച്ഛൻ:** (ഹി....ഹി....ചിരിക്കുന്നു) പേടിക്കേണ്ട മകളേ.... അവൻ പരീക്ഷക്കുവേണ്ടി കാണാപ്പാഠം പഠിച്ചുവച്ചിരിക്കുന്നതു് അപ്പടി ഛർദ്ദിച്ചതാണു്. കാര്യം ലളിതമാണു്. ഒരു ഗ്ലാസിൽ കുറച്ചു് ഹൈഡ്രജൻ പെറോക്സയിഡു് എടുത്തുവച്ചു നോക്കണം. അതു തനിയെ വിഘടിച്ചു് ഓക്സിജൻ പുറത്തു് വിടുന്നതു കാണാം. ചെറിയ കുമിളകളായിട്ടു്.

**മകൾ:** ഓ.... എനിക്കറിയാം. ഇന്നാളൊരു ദിവസം എൻെറ കയ്യിലെ മുറിവുകഴുകാൻ അതൊഴിച്ചപ്പോൾ പതഞ്ഞുവരുന്നതു് ഞാൻ കണ്ടതാ.

അച്ഛൻ: അതുതന്നെ. ഹൈഡ്രജൻ പെറോക്സയിഡ് വിഘടിച്ച് വെള്ളവും ഓക്സിജനുമായി മാറുന്ന ഒരു രാസപ്രവർത്തനമാണത്. സാധാരണ ഗതിയിൽ സാവധാനം മാത്രം നടക്കുന്ന ഒരു പ്രവർത്തനം. ഒരു നുള്ള മാംഗനീസ് ഡൈഓക്സയിഡ് ഇട്ടുകൊടുത്താൽ പ്രവർത്തനം അതിവേഗം നടക്കും. ധാരാളം ഓക്സിജൻ കുമിളകൾ വരുന്നതു കാണാം. പക്ഷേ പ്രവർത്തനം നടന്നു കഴിഞ്ഞാലും നാം ഇട്ടുകൊടുത്ത മാംഗനീസ് ഡൈ ഓക്സയിഡ് മുഴുവൻ അവിടെ കാണും. അതാണ് മാഗനീസ്ഡൈ ഓക്സയിഡ് വിഘടനം നടത്താൻ സഹായിക്കുക മാത്രമാണ് ചെയ്യുന്നത്.

മകൾ: ഇത്രയേ ഉള്ളോ സംഗതി....? പള്ളിക്കൂടത്തിൽ ചേരാൻ പ്രായമാകാത്ത എനിക്കുപോലും എട്ടാം ക്ലാസിലെ ഈ പാഠം മനസ്സിലായല്ലോ. ഹൈഡ്രജൻ പെറോക്സയിഡിൽനിന്നു പെട്ടെന്ന് ഓക്സിജനെ പുറത്തുചാടിക്കുന്ന മൊല്ലാക്കുതിരയാണ് മാങ്കനീസ് ഡയോക്സയിഡ്. അല്ലേ ചേട്ടാ?

(ചിരിക്കുന്നു.)

മകൻ: ശരിയാണ്. ഇക്കാര്യം ഇത്ര രസകരമായി കാണാമെന്ന് ഞാനും ഇപ്പോഴല്ലേ അറിയുന്നത്. രാസപ്രവർത്തനങ്ങളെ സഹായിക്കുന്ന മൊല്ലാക്കക്കുതിരകളാണ് ഉൽപ്രേരകങ്ങൾ. അല്ലേ അച്ഛാ....? മൊല്ലാക്കയുടെ കുതിരയെപ്പോലെ കാര്യം കഴിഞ്ഞാലും അതിന് ഒരു മാററവുമില്ല.

അച്ഛൻ: അതുതന്നെ. നമുക്ക് ഇന്ന് അനേകതരം ഉല്പന്നങ്ങൾ വേണം. അവയെല്ലാമുണ്ടാക്കാൻ എത്രയോ തരം രാസപ്രവർത്തനങ്ങൾ നടത്തണം. അതിനായി പുതിയ മൊല്ലാക്കക്കുതിരകളെ കണ്ടെത്തുകയും വേണം.

മകൻ: ഓ....അപ്പോൾ ശാസ്ത്രജ്ഞന്മാർ അനേകം പുതിയ മൊല്ലാക്ക കുതിരകളെ കണ്ടുപിടിക്കാൻ പാടുപെടുന്നുണ്ടാകുമല്ലോ.

അച്ഛൻ: അതെ. പുതിയ പുതിയ മരുന്നുകളും പ്ലാസ്റ്റിക്കുകളും ചായങ്ങളുമെല്ലാ മുണ്ടാക്കിത്തരുന്ന മൊല്ലാക്കകുതിരകളെ തേടിയുള്ള ഗവേഷണമാണ് അവരുടെ പ്രധാന ജോലി.

മകൻ: ഹായ്... ഞാൻ പഠിക്കുന്ന രസതന്ത്രം എത്ര രസകരമാണ്. ഇപ്പോഴല്ലേ അതറിയുന്നത്.

മകൻ: ഞാനും വലുതാകുമ്പോൾ പുതിയ മൊല്ലാക്കക്കുതിരകളെ കണ്ടുപിടിക്കും.

അച്ഛൻ: അദ്ധ്വാനിച്ചു പഠിച്ചാൽ ആർക്കും അവയെ കണ്ടെത്താനാകും.

മകൻ: എന്നിട്ട് ആ മൊല്ലാക്ക കുതിരകളെ ഉപയോഗിച്ച് നമ്മുടെ നാട്ടിലെ പാവപ്പെട്ടവർക്കാവശ്യമായ ഭക്ഷണപദാർത്ഥങ്ങളും, മരുന്നുകളും, പാർപ്പിട സാധനങ്ങളും എല്ലാം ഉണ്ടാക്കും. അപ്പോൾ എല്ലാവരും ചിരിക്കുന്ന ഒരു കാലമുണ്ടാകും.

അച്ഛൻ: ഭേഷ്....! ഇതാണ് സുന്ദരവും ധീരവുമായ സ്വപ്നം. എല്ലാവരും ചിരിക്കുന്ന ലോകം. എല്ലാവർക്കും സുഖമായി ജീവിക്കാൻ കഴിയുന്ന ലോകം. ആ ലോകത്തിനുവേണ്ടി നമുക്ക് ഒത്തൊരുമിച്ച് പ്രവർത്തിക്കാം.

പെട്ടെന്ന് ഈ നാടകത്തിലെ എല്ലാ കഥാപാത്രങ്ങളും ഒന്നിച്ച് രംഗത്ത് പ്രത്യക്ഷപ്പെടുന്നു. ഒന്നിച്ച് കൈ ഉയർത്തി.

''ശാസ്ത്രം ജനനന്മയ്ക്ക്
ശാസ്ത്രം ജനനന്മയ്ക്ക്....''

— കർട്ടൻ —

# ഭൂമികുലുക്കം

## എസ്. ശിവദാസ്

(ഉണ്ണിമുയൽ ഉറങ്ങുന്നു. കൂക്കംവലി, അടുത്ത മര ക്കൊമ്പിലിരിക്കുന്ന കാക്ക ശ്രദ്ധിക്കുന്നുണ്ട്.)

കാക്ക: നമ്മുടെ ഉണ്ണിമുയലിൻെറ കൂക്കംവലി കേട്ടാൽ സിംഹംപോലും പേടിക്കുമല്ലോ. ഹി..ഹി..ഹി.. ക....ക....ക.... (പറന്നുപോകുന്നു. പെട്ടെന്നു ഒരു ശബ്ദം....ഡും....മുയൽ ഞെട്ടി ഉണരുന്നു. ചാടി എഴു ന്നേററു് കോട്ടുവായിട്ടു് ശ്രദ്ധിക്കുന്നു..... ഭയം....! വീണ്ടും ശബ്ദം....ഡും.... മുയൽ പേടിച്ചു് കരയുന്നു.)

മുയൽ: അയ്യോ..ഭൂമി കുലുങ്ങുന്നേ.... ഭൂമികുലുങ്ങുന്നേ.... ഞാൻ പോകുന്നേ.... (ഓട്ടം.... കുറേ ഓടിയശേഷം നിന്നു കിതയ്ക്കുന്നു. പങ്കിമുയൽ കടന്നുവരുന്നു.)

പങ്കി: എന്താ ഉണ്ണിച്ചേട്ടാ ഓടുന്നതു്?

മുയൽ: എൻെറ പങ്കിപ്പെണ്ണേ....! ഭൂമി രണ്ടുപ്രാവശ്യം കുലുങ്ങി....ഞാനോടിപ്പോകുവാ.

പങ്കി: ങ്ഒ....! എങ്കിൽ ഭൂമി വിണ്ടു കീറുകയാ....ദൈവ മേ നമ്മുടെ ഇടയ്ക്കു് വിണ്ടാൽ പിന്നെ നമ്മുടെ കല്ല്യാ ണം എങ്ങനാ നടത്തുന്നതു്. ഞാനും വരുവാ ഉണ്ണി ച്ചേട്ടാ....

(കെട്ടിപ്പിടിച്ചു് കൂടെ ഓടുന്നു. മറയുന്നു.... രംഗത്തു് ഒരാന. അവർ മുമ്പിലേക്കു് സൂക്ഷിച്ചു നോക്കുന്നു. തുമ്പിക്കൈ ഉയർത്തി മണം പിടിക്കുന്നു. അലറുന്നു. കരയുന്നു.)

ആന: അയ്യയ്യോ ഒററ ഈററക്കാട്ടും കാണാനില്ലല്ലോ. വിശന്നിട്ട് വയ്യ. കൂട്ടിന് ആരേയും കാണുന്നുമില്ല. ഹൊ....ഇരുക്കാലി മനുഷ്യൻ കാടും തെളിച്ചു. ഞങ്ങളുടെ കൊമ്പന്മാരേയും തുലച്ചു. ഹീ....ഹീ (കരയുന്നു) (രംഗത്ത് മുയലുകരം ഓടിയെത്തുന്നു. ഉച്ചത്തിൽ കരയുന്നുണ്ട് ''ഭൂമി കുലുങ്ങുന്നേ.... ഭൂമി വിണ്ടു കീറുന്നേ....'')

ആന: ങേ....?

മുയൽ: ഭൂമി ഒററക്കരച്ചിൽ.... പിന്നെയങ്ങു കുലങ്ങാനും തുടങ്ങി താഴെ വീഴാതെ ഒരു തരത്തിലാ ഞാൻ ഓടിപ്പോന്നത്.

പങ്കി: ഹൊ!.... അങ്ങുവിണ്ടു കീറിക്കീറി..ഞാനാ കുഴിയിൽ വീണേനെ....ഹൊ....! ഒരു തരത്തിലാ ഞാനോടിപ്പോന്നത്.

ആന: എൻെറ മൂന്നു മക്കളും വാരിക്കുഴിയിൽ വീണാ മരിച്ചത്. ഭൂമി വിണ്ടു കീറി വലിയ കുഴിയുണ്ടായാൽ. അയ്യോ. ഞാനും വരികയാ നിങ്ങളുടെ കൂടെ.

മുയൽ: ഓടിക്കോ പാർവ്വതിച്ചേച്ചി.... കാല് നീട്ടിവെച്ച് പെട്ടെന്ന് പറപറന്നോ....

(എല്ലാവരും ഓടി മറയുന്നു)

അടുത്ത രംഗം

(ഒരു കറമ്പൻ കരടി മരക്കൊമ്പിലെ തേനീച്ചക്കൂട്ടിൽ കൈയിട്ട് തേൻ കുടിക്കുന്നു. ഈച്ചകളെ തട്ടി മാററുന്നുണ്ട്....)

ഹായ്! എന്തു മധുരം,

(ആനയും മുയലും ഓടി വരുന്നു.)

മുയൽ: ഭൂമി കുലുങ്ങുന്നേ....

പങ്കി: വിണ്ടുകീറിയേ....

ആന: ഞാൻ നോക്കുമ്പം ഒരു ഭാഗം തകർന്നുവീണു. ബാക്കികൂടെ വീണാലെന്താ കഥ? ഓടിക്കോ....!

കറമ്പൻ: അയ്യോ! ഞാനെങ്ങാൻ താഴെവീണാൽ....! നടുവൊടിയുമല്ലൊ.... ഓടിക്കോ.... ഓടിക്കോ....!

(എല്ലാവരും ഓടുന്നു. മറയുന്നു.)

അടുത്ത രംഗം

(രംഗത്ത് ഒരു സിംഹം മുന്നിലുള്ള കല്ലിൽ കിടക്കാനുള്ള ഒരുക്കം. ഏമ്പക്കം വിടുന്നു.)

സിംഹം: ഹൊ! ഇന്നുതിന്ന ഇളമാനിന്റെ ഇറച്ചിക്ക്, വല്ലാത്ത രുസ്വാദ്. വല്ല കീടനാശിനിയുമടിച്ച പുല്ലാകും അതു് തിന്നതു്.

(കൂട്ടത്തോടെ ഓടിവരുന്ന മുയലുകൾ സിംഹത്തിന്റെ മേൽവീഴുന്നു. സിംഹം ഞെട്ടിയുണരുന്നു. മുയലുകളും മററും പേടിച്ച് വിറച്ച് മാറിനില്ക്കുന്നു)
എല്ലാവരും എന്താ നിന്നു വിറയ്ക്കുന്നതു്?

മുയൽ: നില്ക്കുവല്ല പ്രഭോ ദജ്ഞേട്ടാ.... ഓടുകയാ.... ഭൂമി കുലുങ്ങുന്നു.

സിംഹം: ങേ....?

പങ്കി: കുലുങ്ങി കുലുങ്ങി വിണ്ടു കീറിയപ്പോ.... ഞാനൊററ ഓട്ടം....

ആന: വാരിക്കുഴിയിലും വലിയ കുഴി വാ പൊളിച്ച് എന്റെ നേരെ....! ഞാൻ പറപറന്നു....

കറമ്പൻ: ഭൂമിയുടെ ഒരു വശം തകന്ന് താഴെ പോയി.. ബാക്കികൂടി വീഴുംമുമ്പെ ഞാനും ഓടിപ്പോന്നു. പ്രഹ്ലാദച്ചേട്ടാ....ഉറക്കംമതി....ഓടിക്കോ.....ഞങ്ങളുടെ കൂടെ....

സിംഹം: പേടിത്തൊണ്ടന്മാരെ, ഓടാതെ ഒന്നുനിക്ക്..

എല്ലാവരും: അയ്യോ ഞങ്ങൾക്ക പേടിയാ....

സിംഹം: ഹ....ഹ....ഹ....പേടിച്ചിട്ടെന്താ....? കടുകിലൊളിക്കാൻ പററുമോ? ധീരന്മാരാകണം എന്നു കേട്ടിട്ടില്ലേ?

മുയൽ: ഞങ്ങൾ ചാകുമോ... ?

സിംഹം: (സിംഹം ചിരിക്കുന്നു) അതു ശരിയാ......! ഭീരുക്കൾ പലതവണ ചാകും....ആട്ടെ....ഉണ്ണിക്കുട്ടനാണോ ഭൂമി കുലുങ്ങുന്നതു് അറിഞ്ഞതു്....?

മുയൽ: അതെ അതെ.....ഞാൻ.....ആ.....തെങ്ങിന്നരുകിൽ കിടന്നുറങ്ങുകയായിരുന്നു. 'ഡും'....ഒരച്ച.... ഭൂമി കുലുങ്ങി....പിന്നേയും 'ഡു'....ഞാൻ 'ഡിം' ഒററ ഓട്ടം....!

സിംഹം: പങ്കിപ്പെണ്ണാണോ ഭൂമിവിണ്ടു കീറുന്നതു് കണ്ടതു്? എവിടെയാ കീറിയതു്?

പങ്കി: അല്ല....ഭൂമി.....കുലുങ്ങിയ.....പിണ്ടുകീറിയ..... ഞാനെങ്ങാനും അതിനിടയ്ക്കു പെട്ടാൽ....ഉണ്ണിച്ചേട്ടനു കല്യാണം കഴിക്കാൻ പററുമോ....? ഹി....ഹി.... ഹി.... (കരയുന്നു.) അതാ ഞാനോടിയതു്. ഹി.... ഹി....ഹി....(കരയുന്നു.)

സിംഹം: കരയാതെ പങ്കി കാര്യംപറ....എന്തെങ്കിലും കേട്ടാലുടനെ പേടിച്ച ഓടരുതു്....പാർവ്വതി കണ്ടോ ഭൂമി വിണ്ടു കീറുന്നതു്....?

ആന: അല്ല.....ഭൂമി......കീറി വലിയ കുഴിയായാൽ ഞാനതിൽ വീണാൽ പിന്നെ കയറാൻ ആവില്ലല്ലേ,....പ്രഹ്ലാദച്ചേട്ടാ....

(നീണ്ട കരച്ചിൽ തുമ്പിക്കൈ എടുത്ത് കണ്ണീര് ഒപ്പുന്നു.)

സിംഹം: അയ്യോ!....ഇതു് കാക്കയെ ശട്ടിച്ച കഥപോല യായല്ലോ....ഒരാരം എന്തോ കറുത്തതു് ശട്ടിച്ചു. ആ വിവരം പലരും പറഞ്ഞു് പറഞ്ഞ് കാക്കയായി. കേട്ടകേഠംവി ഊതിവീർപ്പിച്ചു ഒരു രാജ്യത്തെ മുഴവൻ പീഡിപ്പിക്കാൻ കഴിയും....ആട്ടെ,..കറുമ്പൻ എന്താ കണ്ടതു്....?

കറുമ്പൻ: ഞാൻ തേൻകൂട കണ്ടു. തേൻ കുടിച്ചുകൊണ്ടി രുന്നപ്പോഴാ ഇവർ ഓടിവന്നു് വിവരം പറഞ്ഞതു്. ഭൂമിയുടെ ഒരു ഭാഗം തകന്നുപോയാൽ, ഞാൻ താഴെ വീണാൽ....എൻെറ നട്ടവൊടിഞ്ഞാൽ കഷ്ടമാക മല്ലോ ചേട്ടാ....അതാ ബാക്കി ഭൂമി വീഴും മുമ്പു് ഞാനുംകൂടി ഓടിപ്പോന്നതു്.

സിംഹം: ഭീരുക്കഠം....എന്തെന്തു വിഡ്ഢിത്തം കാണി കും?....എടോ....ഭൂമി തകർന്നു തെറിച്ചാൽ നമ്മഠം ഓടിപ്പോവ്വാൻ പററുമോ....? നാം എങ്ങോട്ട ഓടി യാലും ഭൂമിയിൽത്തന്നയല്ലേ നില്ക്കുക...., ഭൂമിയുടെ തന്നെ മറെറാരു ഭാഗത്തു്.

കറുമ്പൻ: അതു്....അതു്....ചേട്ടാ....

സിംഹം: ഭൂമി ഒരു ഗോളമാണ്. സൂര്യനുചുററും സഞ്ച രിക്കുന്ന ഒരു ഗ്രഹം. അതിനു് എന്തെങ്കിലും നാശം വന്നാൽ ഒരു ജീവിക്കും രക്ഷയില്ല. അതല്ലെ അതി നെ നശിപ്പിക്കരുതെന്നു് നാം ഇയ്യിടെ മനുഷ്യ രോട്ട് ആവശ്യപ്പെട്ടതു്?

ആന: അതു് ശരിയാ....ആ പ്രമേയം കൊണ്ടുപോയി അവരുടെ നാട്ടിൽ പതിച്ചതു് ഞാനാ....

സിംഹം: ഉണ്ണി എവിടെ കിടന്നപ്പോഴാണ് ഭൂമി കലു ങ്ങിയതു്? നമുക്ക് അവിടെപ്പോയി ഒന്നു നോക്കാം.

പങ്കി: അയ്യോ....! എനിക്കു പേടിയാ....

ആന: എനിക്കും......

സിംഹം: ഞാൻ മുമ്പേ നടക്കാം....നിങ്ങൾ ധൈര്യമായ് പിറകിൽവന്നോള്ള....എന്തും നേരിൽകണ്ടു നിരീക്ഷിച്ചാലേ കാര്യം അറിയാൻ പററൂ.

പങ്കി: എങ്കിൽ....ഞാൻ ചേട്ടൻെറ പുറത്തിരുന്നോളാം.

സിംഹം: തല്ക്കാലം ഇരുന്നോള്ള. പക്ഷേ....കല്യാണം കഴിഞ്ഞാലുടനെ ഉണ്ണിയോടു ചുമട്ടുകൂലി വാങ്ങിത്തരണം....(എല്ലാവരും ചിരിക്കുന്നു.) പങ്കി സിംഹത്തിൻെറ പുറത്തു് കയറുന്നു. എല്ലാവരും മറയുന്നു.)

അട്ടത്തരംഗം

കറുമ്പൻ: എനിക്ക് അടക്കും തോറും ഒരു ചങ്കിടപ്പ്....

സിംഹം: അനാവശ്യമായ പേടിയും ഉൽകണ്ഠയും ആരോഗ്യം നശിപ്പിക്കും....നീ ധൈര്യമായി വരുക........ (ഡും....വീണ്ടും ശബ്ദം....മൃഗങ്ങളിൽ സിംഹമൊഴികെ എല്ലാം ഞെട്ടിമാറുന്നു. സിംഹം തെങ്ങിൻെറ മണ്ടയിലേക്ക് നോക്കി പൊട്ടിച്ചിരിക്കുന്നു.)

ഇതു് നമ്മുടെ കുരങ്ങച്ചാര് ശങ്കു അല്ലെ......എടാ ശങ്കു....നീ എന്തിനാ ആ തേങ്ങയെല്ലാം വലിച്ചെറിയുന്നതു്. (ഡും....വീണ്ടും ശബ്ദം....) എടാ നിന്നോടാ പറഞ്ഞതു് ഇറങ്ങിവരാൻ...... (നിമിഷങ്ങൾക്കുള്ളിൽ ശങ്കു ഇരു കയ്യിലും ഓരോ തേങ്ങയുമായി വരുന്നു.)

ശങ്കു: പ്രഹ്ളാദചേട്ടനെന്താ ഇതിൽ കാര്യം? പറമ്പ് കൊച്ചുറോസാ കഴുതേടയല്ലേ....? അവളാ തെങ്ങു കയറാൻ എന്നെ വിട്ടതു്.

സിംഹം: എടാ....അതിനെന്താ..വിളയാത്തതെല്ലാം താഴേയ്ക്കെറിഞ്ഞു് ആളെ പേടിപ്പിക്കുന്നതു്....? നിന്നേയെന്തിനാ പറയുന്നതു് ആ കഴുതപ്പെണ്ണിനേപ്പററ

ഞ്ഞാൽ മതി. നീ ഈ നാട്ടുകാരെ മുഴുവൻ പേടി പ്പിച്ചുകളഞ്ഞല്ലോ.

മുയൽ: ഞാനോർത്തു ഭൂമികുലുക്കമാണെന്ന്.

പങ്കി: ഞാനോർത്തു ഭൂമി വിണ്ടു കീറുകയാണെന്ന്.

(ശങ്കു കുലുങ്ങിച്ചിരിക്കുന്നു. പിന്നെ തേങ്ങ രണ്ടും താഴെയിടുന്നു. മുയൽ ഞെട്ടുന്നു....)

കുറുമ്പൻ: ഇനിയിപ്പോൾ തേങ്ങ വീഴുന്ന ഒച്ച കേട്ടാലൊന്നും ഭൂമി കുലുക്കമാണെന്നു കരുതി ഞാൻ പേടിക്കില്ല.

സിംഹം: അജ്ഞതയിൽനിന്നാണ് ഭയം ഉണ്ടാവുന്നത്, തേങ്ങ വീണ ഒച്ചയാണെന്നറിഞ്ഞപ്പോൾ ഭയം മാറി അറിവിൻെറ വെളിച്ചത്തിൽ ഭയവും അന്ധവിശ്വാസവും ഇല്ലാതാകും. നാം ധീരരാവും. ഭൂമികുലുക്കമുണ്ടാവുന്നത് എങ്ങനെയാണെന്നുകൂടി അറിഞ്ഞാൽ ഒട്ടും ഭയം തോന്നില്ലായിരുന്നു. അതിനാൽ ചങ്ങാതിമാരെ അറിവു നേടൂ....ധീരരാകൂ.... (രംഗത്ത് വട്ടം കുട്ടിരാമനും ഇടിയനും പ്രത്യക്ഷപ്പെടുന്നു.)

വട്ടൻ: കൂട്ടുകാരെ ഈ കഥ ഏഴാംക്ലാസ്സിലെ നമ്മുടെ ഇംഗ്ലീഷു പാഠപുസ്തകമായ "പോപ്പുലർ സ്റ്റോറീസിലുള്ളതാണ്". കേട്ടോ....പക്ഷേ ഇതിലിത്തിരി അശാസ്ത്രീയത ഉണ്ടോയെന്ന് എനിക്കൊരു സംശയം.

ഇടിയൻ: നിനക്കങ്ങനെ പലതും തോന്നും. വട്ടനല്ലേ.. വട്ടാ കഥയിൽ ചോദ്യമില്ല. ചോദ്യം ചോദിക്കാൻ വന്നാൽ ഞാൻ ഒററ ഇടിതരും. കുടിയൻ കുഞ്ചുവിനു കിട്ടിയതുപോലെ ഒരു ഇടി കിട്ടിയാലേ നിൻെറ വട്ടുമാറൂ.

(ഇടിക്കാൻ ആയുമ്പോൾ വട്ടൻ മാറുന്നു.)

വട്ടൻ: ഇടിയാ, എന്നെ, വെറുതെ ഇടിക്കരുത്. ഇപ്പോൾ യുറീക്കയും ശാസ്ത്രകേരളവുമൊക്കെയാ

എൻെറ വായന അതിനാൽ എനിക്കിത്തിരി വിവരമൊക്കെയുണ്ട്.

ഇടിയൻ: ശരിയാണോ വട്ടാ....

വട്ടൻ: സത്യം....അതല്ലേ പറയുന്നത്. ഭൂമികുലുക്കം ഉണ്ടാകാൻ പോകുന്ന കാര്യം ആദ്യം അറിയുന്നത് മനുഷ്യരല്ല. മററു ജീവികളാ. ചൈനക്കാർക്കും മററും ഇതു് പണ്ടേ അറിയാമായിരുന്നു. ഇപ്പോഠം അതു ശരിയാണെന്നു തെളിഞ്ഞിരിക്കുന്നു.

ഇടിയൻ: മ്മ് ഹേ....ഇതു് എല്ലാ മനുഷ്യരോടും നീ തന്നെ ഒന്നു പറയുക....എന്നാലെങ്കിലും ഈ ഇരുകാലികളുടെ ഹുങ്ക് ഒന്നുകുറയുമല്ലൊ.

വട്ടൻ: ഭൂകമ്പം അടുത്തുവരുമ്പോഠം മീനുകഠം അസ്വസ്ഥരാകും. അവ വെള്ളത്തിൽനിന്നും കരയിലേക്ക് ചാടും. പാമ്പുകഠം മാളത്തിൽനിന്നു പുറത്തുവരും. കൂട്ടിലിട്ടപക്ഷികഠം അസ്വസ്ഥരായി പറന്നുകരയും. പ്രകൃതിയെ ശ്രദ്ധിച്ചാൽ ഇങ്ങനെ പലതും കാണാനാകും.

ഇടിയൻ: ഇതൊരു കൗതുകവാർത്തതന്നെ. ഭൂമികുലുക്കകഥ പുസ്തകത്തിൽനിന്നു മാററണമെന്നു പറഞ്ഞാൽ ഞാൻ നിന്നെ....

(ഇടിക്കാൻ ആയുന്നു. വട്ടൻ ഒഴിഞ്ഞുമാറുന്നു. മനുഷ്യൻ ഭൂമിയിലെ മണ്ണും വെള്ളവും വായുവും മലിനമാക്കുന്നു. ബോംബുകളും ഉണ്ടാക്കുന്നു. യുദ്ധങ്ങഠം ഉണ്ടാക്കി ലോകം മുടിക്കാനുള്ള കോപ്പുകൂട്ടുന്നു. ഇതു കണ്ട പാവം ഭൂമിഞെട്ടുന്നതു്. അതാ ഭൂമികുലുങ്ങുന്നതു്. അതാ ഭൂകമ്പം.

(നീണ്ടുനില്ക്കുന്ന കൂട്ടച്ചിരി.)

---

ഏതു വിഷയവും കുട്ടികളുടെ മുമ്പാകെ രസകരമായി അവതരിപ്പിക്കാനും അവരുടെ ജിജ്ഞാസയുടെ നാമ്പുകളെ ആകാശത്തോളം വളർത്താനും നമുക്ക് കഴിയണം. അങ്ങനെ പഠിക്കുക എന്നതു് സന്തോഷകരമായൊരു പ്രക്രിയയായിത്തീരണം. പഠനം രസകരമായ ഒരു പ്രവർത്തനമാക്കി മാറ്റുന്നതിന്ന് ശാസ്ത്രസാഹിത്യ പരിഷത്തു് നടത്തുന്ന നിരവധി പ്രവർത്തനങ്ങളിൽ ഒന്നാണ് ബാലോത്സവജാഥ. വിവിധ ക്ലാസ്സുകളിലെ പാഠഭാഗങ്ങളെ ആധാരമാക്കിയുള്ള പാവനാടകങ്ങൾ, ലഘുനാടകങ്ങൾ ഗാനശില്പങ്ങൾ, കൂട്ടപ്പാട്ടുകൾ എന്നിവയാണ് ജാഥയിലെ പ്രധാന പരിപാടികൾ.

—കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# ബാലോൽസവജാഥ '87

| | |
|---|---|
| ജൂലായ് 31 | ആഗസ്റ്റ് 15 |
| പുല്പള്ളി | കോഴിക്കോട് |
| അടിമാലി | പാലക്കാട് |
| ചേർത്തല | തിരുവനന്തപുരം |



കേരള
ശാസ്ത്രസാഹിത്യ
പരിഷത്ത്

---

ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്

---